# നഷ്ടം വരാതിരിക്കാൻ.

**നബി (സ) തങ്ങൾ കനിഞ്ഞരുളിയ**
**അബൂദ്ദർദാഅ് (റ) നിവേദനം ചെയ്ത, ഇബ്നു സുന്നി (റ)**
**ഉദ്ദരിച്ചതുമായ ഹദീസിൽ വ്യക്തമാക്കപ്പെട്ട ആതിമീയ ചികിത്സ**

. اَللهُمَّ أَنْتَ رَبِّي لا إِلَهَ إِلا أَنْتَ عَلَيْكَ تَوَكَّلْتُ وَأَنْتَ رَبُّ الْعَرْشِ الْعَظِيمْ ، مَا شَاءَ اللهُ كَانَ ، وَمَا لَمْ يَشَأْ لَمْ يَكُنْ ، وَلا حَوْلَ وَلا قُوَّةَ إِلا بِاللهِ الْعَلِيِّ الْعَظِيمْ. أَعْلَمُ أَنَّ اللهَ عَلَى كُلِّ شَيْءٍ قَدِيرٌ ، وَأَنَّ اللهَ قَدْ أَحَاطَ بِكُلِّ شَيْءٍ عِلْماً. اَللّهُمَّ إِنِّي أَعُوذُ بِكَ مِنْ شَرِّ نَفْسِي ، وَمِنْ شَرِّ كُلِّ دَابَّةٍ أَنْتَ آخِذٌ بِنَاصِيَتِهَا إِنَّ رَبِّي عَلَى صِرَاطٍ مُّسْتَقِيمٍ ،

**അർത്ഥം :** അല്ലാഹുവേ എന്റെ രക്ഷിതാവ് നീയാണ്. നീയല്ലാതെ യാതൊരാരാധ്യനുമില്ല (എന്റെ എല്ലാകാര്യങ്ങളും ) ഞാൻ നിന്നെ ഭരമേല്പിക്കുന്നു. ഉന്നത സിംഹാസനത്തിന്റെ നാഥനും നീ തന്നെ. അല്ലാഹു എന്താണുദ്ധേശിക്കുന്നുവോ അതുണ്ടാവുന്നു. അവൻ ഉദ്ധേശിക്കാത്തതെന്തോ അതുണ്ടാവുകയുമില്ല. അത്യുന്നതനും മഹാനുമായ അല്ലാഹുവിന്റെ (ശക്തി) യല്ലാതെ ഒരു കഴിവും ശക്തിയുമില്ല. നിശ്ചയമായും അല്ലാഹു എല്ലാറ്റിനും കഴിവുള്ളവനാണെന്ന് ഞാൻ അറിവുള്ളവനാണ്. നിശ്ചയം അല്ലാഹു എല്ലാ കാര്യങ്ങളെകുറിച്ചും അഗാധമായി അറിയുന്നവനുമാണ്. അല്ലാഹുവേ എന്റെ ശരീരത്തിന്റെ നാശത്തിൽ നിന്നും നിന്റെ നിയന്ത്രണത്തിലുള്ള മറ്റെല്ലാ ജീവികളുടെയും നാശത്തിൽ നിന്നും നിശ്ചയമായും ഞാൻ നിന്നോട് രക്ഷ തേടുന്നു. നിശ്ചയം എന്റെ രക്ഷിതാവ് നേരായ മാർഗത്തിലാണ്.

പൂർണ്ണമായ ഇഖ്ലാസോടെയും ( ആത്മാർത്ഥത) യഖിനോടെയും ( ദൃഢവിശ്വാസം ) കൂടി സുബഹി നിസ്കാരത്തിനു ശേഷവും മഗ്രിബ് നിസ്കാരത്തിനു ശേഷവും ഈ ദുആ ശീലമാക്കിയാൽ അന്നു രാവും പകലും യതൊരു വിധ നഷ്ടവും ആപത്തും സംഭവിക്കുകയില്ലെന്ന് ഈ ദുആ നിവേദനം ചെയ്ത അബുദ്ദർദാഅ് (റ) തുടങ്ങി നിരവധി മഹാന്മാർ അനുഭവ സാക്ഷ്യം ചെയ്തിരിക്കുന്നു.

നല്ലത് പഠിക്കാനും നല്ലത് പ്രചരിപ്പിക്കാനും അല്ലാഹു നമുക്ക് തൗഫീഖ് നൽകട്ടെ

ദു ആ വസിയത്തോടെ...

*Basheer vellarakad*

---

മുഹമ്മദ് നബി (സ) യുടെ ആത്മീയ ചികിത്സകൾ എന്ന പുസ്തകത്തിൽ നിന്ന്

ഇമാം അബ്ദുല്ലാഹിബ്നു അലവിയ്യിൽ ഹദ്ദാദ് (റ) വിന്റെ വിർദുല്ലത്വീഫിൽ ഈ ദുആ ഉൾപെടുന്നു